# സാഹിത്യവാരഫലം

1970/07/19-ൽ കലാകൗമുദി വാരികയിൽ പ്രസിദ്ധീകരിച്ചത്.

## ചിത്രശലഭങ്ങൾ

അലക്സാണ്ടർ പുഷ്കിൻ എന്ന റഷ്യൻ സാഹിത്യകാരൻ "ക്യാപ്റ്റന്റെ മകൾ" എന്നൊരു കഥയെഴുതിയിട്ടുണ്ട്. അതിൽ നിന്നൊരു ഭാഗം തർജ്ജമചെയ്തുചേർക്കുന്നു:

> "പ്രയാസത്തോടെ ആ ബാഷ്കീർ വാതൽ കടന്ന്, പൊക്കംകൂടിയ തൊപ്പി ഊരിക്കൊണ്ട് അതിനരികെ നിന്നു (അയാളുടെ കാലിൽ വിലങ്ങുണ്ട്). ഞാനൊന്നു നോക്കി, ഞെട്ടിപ്പോയി. ഒരിക്കലും എനിക്ക് അയാളെ മറക്കാനൊക്കുകയില്ല. അയാൾക്ക് എഴുപതുവയസ്സ് കഴിഞ്ഞെന്നുതോന്നും. മൂക്കോ കാതോ ഇല്ലാത്ത മനുഷ്യൻ. തലമൊട്ടയടിച്ചിട്ടുണ്ട്. താടിക്കുപകരം കുറെ നരച്ച രോമങ്ങൾ. മെലിഞ്ഞുവളഞ്ഞ ഒരു കൊച്ചുമനുഷ്യൻ. എങ്കിലും ആ കൊച്ചുകണ്ണുകൾക്ക് ഒരു തിളക്കം.
>
> 1741-ൽ ശിക്ഷിക്കപ്പെട്ട വിപ്ലവകാരികളിൽ ഒരുവനായ അയാളുടെ അടയാളങ്ങളെ തിരിച്ചറിഞ്ഞുകൊണ്ട് ക്യാപ്റ്റൻ പറഞ്ഞു: 'ഹാ, നീ ഞങ്ങളുടെ കെണിയിലുള്ള ഒരു പഴയ ചെന്നായാണ് അല്ലേ? വിപ്ലവമുണ്ടാക്കുന്നത് നിന്റെ ഒരു പഴയ കളിയാണെന്ന് തല കണ്ടാലറിയാം ഇങ്ങോട്ടുവാ. ആരാണ് നിന്നെ പറഞ്ഞയച്ചത്. പറ.'
>
> വൃദ്ധനായ ആ ബാഷ്കീർ നിശ്ശബ്ദനായിരുന്നു. അർത്ഥശൂന്യമായ മട്ടിൽ അയാൾ ക്യാപ്റ്റനെ നോക്കി. ക്യാപ്റ്റൻ തുടർന്നു: 'നീ എന്താണ് സംസാരിക്കാത്തത്? റഷ്യൻ ഭാഷയറിഞ്ഞു കൂടേ നിനക്ക്? യൂലാലി! നിന്റെ ഭാഷയിൽ അവനോടു ചോദിക്ക് ആരു് അവനെ നമ്മുടെ കോട്ടയിലേക്ക് അയച്ചുവെന്ന്.'
>
> യൂലാലി ക്യാപ്റ്റന്റെ ചോദ്യം ടാർട്ടർഭാഷയിൽ ആവർത്തിച്ചു. പക്ഷേ, ആ ബാഷ്കീർ അതേ ഭാവത്തോടെ നോക്കിയതല്ലാതെ ഒറ്റവാക്കുപോലും മറുപടി പറഞ്ഞില്ല.
>
> ക്യാപ്റ്റൻ പറഞ്ഞു: 'ഭേഷ്, നിന്നെ ഞാൻ സംസാരിപ്പിക്കാം. കുട്ടികളേ, അവന്റെ വൃത്തികെട്ട വരയൻ ഉടുപ്പ് ഊരിയെടുക്കൂ. അവന്റെ മുതുകുപൊളിക്കൂ. യൂലാലീ! ഓർമ്മിച്ചോ, നല്ലപോലെ.'
>
> രണ്ടു ഭടന്മാർ ബാഷ്കീറിന്റെ വസ്ത്രമഴിക്കാൻ തുടങ്ങി. ഭാഗ്യംകെട്ട ആ മനുഷ്യന്റെ മുഖത്ത് ആകുലതയുണ്ടായിരുന്നു. കുട്ടികൾ പിടികൂടിയ ഒരു കാട്ടുമൃഗത്തെപ്പോലെ അയാൾ ചുറ്റും നോക്കി. പക്ഷേ, ആ കിഴവനെക്കൊണ്ടു കൈകൾ ഭടന്റെ കഴുത്തിൽ ഇടുവിക്കുകയും യൂലാലി ചാട്ട ചുഴറ്റുകയും ചെയ്തപ്പോൾ അയാൾ അപേക്ഷാസൂചകവും ദുർബലവും ആയ ശബ്ദത്തിൽ ഞരങ്ങി. തലകുലുക്കിക്കൊണ്ട് അയാൾ വാ തുറന്നു. അപ്പോൾ നാക്കിനു പകരം ഒരു കൊച്ചു കുറ്റി മാത്രം… അത് ഞങ്ങളെയൊക്കെ ഞെട്ടിച്ചു."


അലക്സാണ്ടർ പുഷ്കിൻ

കഥപറയുന്നയാൾ ഓർമ്മക്കുറിപ്പെന്ന മട്ടിലാണ് ഇതൊക്കെ വിവരിക്കുന്നത്. വിപ്ലവം നടക്കുന്ന നാട്ടിലെ ഒരു കോട്ടയുടെ ആധിപത്യം വഹിക്കുന്ന ക്യാപ്റ്റൻ ഒരു വിപ്ലവകാരിയെ ശിക്ഷിച്ചതെങ്ങനെയാണെന്ന് ഈ ഖണ്ഡിക വ്യക്തമാക്കുന്നു. ഇവിടെ അത്യുക്തിയില്ല; ആവശ്യത്തിൽ കവിഞ്ഞ ഒരു വാക്കില്ല. കാട്ടുമൃഗത്തോടുള്ള ഔപമ്യമുണ്ടെന്നല്ലാതെ മറ്റൊരു അലങ്കാരപ്രയോഗമില്ല. ഗ്രന്ഥകാരൻ പക്ഷംപിടിച്ച് ഒന്നും പറയുന്നുമില്ല. എങ്കിലും വായനക്കാരായ നാം കഥ പറയുന്നയാളിനോടൊരുമിച്ച് ഞെട്ടുന്നു. ഇതാണു സാഹിത്യം ഇതാണ് ഉത്കൃഷ്ടമായ രചന. ഇനി 16-ാം ലക്കം "മാതൃഭൂമി" ആഴ്ചപ്പതിപ്പ് എടുക്കുക. അതിന്റെ 33-ാം പുറം നോക്കുക. ശ്രീ. തുളസി എഴുതിയ "കറുത്ത പയർമണി" എന്ന ചെറുകഥ അവിടെയുണ്ട്. ആദ്യം തൊട്ട് അവസാനംവരെ ശ്രദ്ധിച്ചു വായിച്ചു നോക്കിയാലും, എളുപ്പത്തിലെങ്ങും തുളസി പറയുന്ന കാര്യങ്ങൾ നമുക്കു പിടികിട്ടുകയില്ല. "കൊടുമുടികളും ഗർത്തങ്ങളുമായി ഏകതാനതയെ നിഘ്നനിച്ചു. വൈരുപ്യം പ്രദർശിപ്പിക്കുന്ന പർവ്വതപംക്തി, പള്ളകൾക്കിടയിൽ ലാവ ഉരുകിയിരമ്പി, ബഹിർഗമനത്തിന്റെ സ്വപ്നം, പ്രകമ്പനത്തിന്റെ പ്രതീക്ഷ" ഇങ്ങനെ അർത്ഥശൂന്യമായിട്ടാണ് ഈ കഥാകാരൻ എഴുതുന്നത്. അദ്ദേഹത്തിന്റെ നിരർത്ഥകവാക്യങ്ങളിൽ പലവുരു മുങ്ങിത്തപ്പിയപ്പോൾ എനിക്കു കിട്ടിയ ആശയങ്ങൾ ഇവയാണ്. ഒരു യുവതിക്കു യുവാവായ രഘുവിനോടു സ്നേഹം. അവൾ കഷണ്ടിക്കാരനായ ഒരു വൃദ്ധനെ വിവാഹം കഴിച്ചു, ഗർഭിണിയായി (അതിനു കാരണക്കാരൻ രഘുവാണെന്നു തോന്നുന്നു). അവൾ പെറ്റു (അവൾ പ്രസവിച്ചെന്ന് കഥാകാരൻ വ്യക്തമായി പറഞ്ഞിട്ടില്ല. തോടു പിളർന്ന് ഒരു പയർമണി വായുവിൽ പതിച്ചു എന്നൊരു പ്രസ്താവം കഥയിലുള്ളതുകൊണ്ട് യുവതി പ്രസവിച്ചുവെന്ന് ഞാൻ ഊഹിക്കുന്നു). ആശയങ്ങളിലൂടെ വികാരവിനിമയം നടക്കാത്തതുകൊണ്ട് ഇവിടെ ഹൃദയസംവാദമുണ്ടാകുന്നില്ല. ഹൃദയസംവാദമില്ലാത്തതുകൊണ്ട് രസാനുഭൂതിയില്ല. കലാസൃഷ്ടിയെന്ന നിലയിൽ ഈ കഥ ഒരു വമ്പിച്ച പരാജയമാണ്. നമ്മുടെ ജീർണ്ണിച്ച കഥാസാഹിത്യത്തിന് ഇത് ഒരു ഉദാഹരണമായി വർത്തിക്കുന്നു. രചനയുടെ വൈകല്യം തന്നെയാണ് ശ്രീ. പദ്മരാജന്റെ "മഴ" എന്ന കഥയ്ക്കുള്ള വൈകല്യം, മാറാതെ നമ്മെ പിന്തുടരുന്ന വികാരത്തിന് 'ഒബ്സഷൻ' എന്ന് മനഃശാസ്ത്രത്തിൽ പറയും. മഴയെസ്സംബന്ധിച്ച ഈ മാനസികപീഡയുള്ള ഒരുവൻ അതേപീഡയുള്ള വേറൊരുവനെ കണ്ടുമുട്ടുന്നു. രണ്ടാമത്തെയാൾ കോവളം കടലിൽ മുങ്ങിച്ചാകുന്നു (അയാളെ ആദ്യത്തെയാൾ നിഗ്രഹിച്ചതാവാം). ഇതാണ് കഥയുടെ വിഷയം. ഇവിടെ മാനസികപീഡയ്ക്കാണ് പ്രാധാന്യം. ആ പ്രാധാന്യമാവിഷ്കരിക്കാൻ പദ്മരാജന് സാധിച്ചിട്ടില്ല. അദ്ദേഹം ബഹുഭാഷിതയിൽ മുഴുകുന്നു. ഫലമോ? ഒബ്സഷൻ കഥാപാത്രത്തിനുണ്ടെന്ന് പദ്മരാജൻ പറയുന്നുവെന്നല്ലാതെ അതുണ്ടെന്ന് അനുവാചകനു തോന്നുന്നില്ല. ഡോസ്റ്റോയേവ്സ്കി മനഃപീഡയുള്ള കഥാപാത്രങ്ങളെ ചിത്രീകരിക്കുന്നതെങ്ങനെയാണെന്ന് കഥാകാരൻ നോക്കണം, ഏതാനും വാക്യങ്ങൾകൊണ്ട് ആ റഷ്യൻ സാഹിത്യകാരൻ തന്റെ കഥാപാത്രങ്ങളുടെ മാനസികനില മുഴുവൻ ആവിഷ്കരിക്കുന്നു. അവിടെ വാവദൂകതയില്ല, ബഹളമില്ല, ആയാസമില്ല, അതല്ല പദ്മരാജന്റെ രീതി. തികച്ചും അയഥാർത്ഥമായ ഒരു സന്ദർഭത്തിൽ തന്റെ രണ്ടു കഥാപാത്രങ്ങളെ കഥാകാരൻ തള്ളിവിട്ടിരിക്കുന്നു എന്ന പ്രതീതിയേ ഈ കഥ ഉളവാക്കുന്നുള്ളൂ.

എന്റെ മുൻപിലുള്ള അരളിച്ചെടിയുടെ ഒരിലയിൽ ഇരുന്ന് ഒരു പച്ചപ്പുഴ പിടയ്ക്കുന്നു. അതിന്റെ വിച്ഛേദമാർന്ന ഉടലും അതിലുള്ള കൊച്ചുരോമങ്ങളും എനിക്കു അറപ്പ് ഉണ്ടാക്കുന്നു. ഈ പുഴു സമാധിദശയിലെത്തിയാലും അതേ അറപ്പ് ജനിപ്പിക്കും. പക്ഷേ, തോടുപൊട്ടി ചിത്രശലഭം പുറത്തുവരട്ടെ. എനിക്കും നിങ്ങൾക്കും ഉൾക്കുളിർമ്മയുണ്ടാകും. മിന്നുന്ന ചിറകു വിരിച്ച് അതു പറക്കുമ്പോൾ നമുക്കും അതിന്റെകൂടെ പറക്കാൻ തോന്നും. ശ്രീ. കെ. എൽ. ശ്രീകൃഷ്ണദാസ് 'കുങ്കുമം' വാരികയിലെഴുതിയ "കുത്തബ്മിനാർ" എന്ന ചെറുകഥ ഒരു പച്ചപ്പുഴുവാണ്—ക്യാറ്റർപില്ലറാണ്. സമാധിദശയിലൂടെ അതു ചിത്രശലഭമാകേണ്ടിയിരുന്നു. അതുണ്ടായില്ല. കുത്തബ്മിനാറിൽവച്ചു യാദൃച്ഛികമായി പരിചയപ്പെട്ട ഒരു മദാമ്മയോടുകൂടി ഒരുവൻ വ്യഭിചരിക്കാൻ പോകുന്നതാണ് ഇതിലെ കഥ. ആധുനികസംസ്കാരത്തിന്റെ നേർക്കുള്ള വിദ്വേഷം, ഹിപ്പിമതത്തോടുള്ള വെറുപ്പ്, മദ്യപാനത്തോടുള്ള അമർഷം ഇവയൊക്കെ ചിത്രീകരിക്കണമെന്നുണ്ട് ശ്രീകൃഷ്ണദാസിന്. പക്ഷേ, കലാവൈഭവത്തിന്റെ കുറവുകൊണ്ട് അദ്ദേഹത്തിന് അതിനു കഴിയുന്നില്ല. പുഴു അവിശുദ്ധം, ചിത്രശലഭം വിശുദ്ധം. വിശുദ്ധിയുള്ള കഥയെഴുതാൻ, കഴിയുന്നതുവരെ കാത്തിരിക്കണം കഥാകാരന്മാർ. ശ്രീ. ടി. എ. മാറികളുടെ 'മെഴുകുതിരി' ഒരു മരണത്തെ വർണ്ണിക്കുന്നു (കുങ്കുമം). അദ്ദേഹത്തിന്റെ കഥയും ചിത്രശലഭമായില്ല; എന്നാൽ പുഴുവല്ലതാനും. സമാധിദശയിലെത്തിയിരിക്കുകയാണു അത്. ആഖ്യാനപാടവത്താൽ "കുത്തബ്മിനാറി"നെക്കാൾ ഇതു മെച്ചമായിട്ടുണ്ട്. എങ്കിലും തികച്ചും കലാത്മകമല്ല.


ഗാർഷിൻ

ജീവിതം ഒരു പേടിസ്വപ്നമാണോ? ആണെന്ന മട്ടിലാണ് ശ്രീ. ജോസഫ് വൈറ്റില "വ്യർത്ഥം" എന്ന ചെറുകഥയെഴുതിയിരിക്കുന്നത് (മലയാളനാട് ലക്കം 7). സഹോദരനു ഭ്രാന്ത്. ആ ഉന്മാദം കണ്ടു ദുഃഖിക്കുന്ന ചേട്ടൻ. ഭീകരമായ അന്തരീക്ഷമാകെ ആലേഖനം ചെയ്യാൻ കഥാകാരനു കഴിഞ്ഞിട്ടുണ്ടെങ്കിലും ഈ കഥയെന്തുകൊണ്ടാണ് അനുവാചകഹൃദയത്തെ സ്പർശിക്കാത്തത്? വികാരങ്ങളുടെ സങ്കുലാവസ്ഥ ഇവിടെയുണ്ട്. അതിനു ശരിയായ രൂപം നല്കാൻ ജോസഫ് വൈറ്റിലയ്ക്കു കഴിയുന്നില്ല. പ്രതിഭയുടെ ആളിക്കത്തുന്ന അഗ്നിയിൽ വികാരങ്ങളുരുകി ഒരു നൂതനരൂപം കൈക്കൊള്ളണം. അതിവിടെയുണ്ടാകുന്നില്ല. റഷ്യൻ ചെറുകഥാകാരനായ ഗാർഷിന്റെ "ചുവന്ന പുഷ്പം" എന്ന കഥ ജോസഫ് വായിച്ചുനോക്കിയാൽ കൊള്ളാം. ഒരു ഭ്രാന്തന്റെ കഥയാണത്. അതു വായിക്കുമ്പോൾ നമുക്ക് അസ്വസ്ഥതയില്ല. പേടിസ്സ്വപ്നത്തിന്റെ അന്തരീക്ഷം കലയുടെ പ്രകാശം വീണു തേജോമയമാകുന്നു. ജോസഫിന്റെ കഥ ജനിപ്പിക്കുന്ന ഉദ്വേഗം മാറിക്കിട്ടുന്നത് ശ്രീ. പുനത്തിൽ കുഞ്ഞബ്ദുള്ളയുടെ 'പാക്കനാർ' എന്ന കഥ വായിക്കുമ്പോഴാണ്. ഒമ്പതു 'പീസ്' ടെർലിൻ വില്ക്കാൻ കൊണ്ടുവന്നിട്ടു പത്തെണ്ണമുണ്ടായിരുന്നുവെന്നു വീട്ടുകാരനോടു പറഞ്ഞ് ഒരു 'പീസി'ന്റെ വില വെറുതെ വാങ്ങിക്കൊണ്ടുപോകുന്ന ഒരു കള്ളന്റെ സ്വഭാവം ഹാസ്യാത്മകമായി കുഞ്ഞബ്ദുള്ള ആവിഷ്കരിച്ചിരിക്കുന്നു.


റസ്കിൻ

കലാനിരൂപകനായ റസ്കിൻ (John Ruskin, 1819–1900) കരുണാത്മകമായ മിഥ്യാമതിയെക്കുറിച്ച് (Pathetic fallacy) പറഞ്ഞിട്ടുണ്ടെന്നാണു എന്റെ ഓർമ്മ. ഡെയ്സിപുഷ്പം കലപ്പയ്ക്കടിയിൽപെട്ടു ചതഞ്ഞരയുമ്പോൾ ബേൺസ് ദുഃഖിക്കുന്നു. മനുഷ്യന്റെ ദുഃഖം കണ്ടു പ്രകൃതിയും ദുഃഖിക്കുന്നതായി വേഡ്സ്വർത്തു പറയുന്നു. ഈ സങ്കല്പത്തിൽ മിഥ്യകളാണെന്നാണു റസ്കിന്റെ അഭിപ്രായം. കരുണാത്മകമായ മിഥ്യാമതിപോലെ ശോകോപഹതമായ മിഥ്യാമതിയുണ്ട്—affective fallacy. ഒരമ്മയുടെ കുഞ്ഞു മരിച്ചുപോയിയെന്നിരിക്കട്ടെ. ഏതെങ്കിലും ഒരു കുട്ടിയുടെ മരണം ചിത്രീകരിച്ചുകൊണ്ടുള്ള ഒരു കഥ അവർ വായിച്ചുവെന്നുമിരിക്കട്ടെ. അവർ പൊട്ടിക്കരയും. ഈ കരച്ചിലിനു സാഹിത്യാസ്വാദനവുമായി ബന്ധമില്ല. ഈ ആഴ്ചയിലെ 'ജനയുഗം' വാരികയിൽ ശ്രീ. വി. ആർ. ഗോവിന്ദനുണ്ണിയെഴുതിയ "മഴ" എന്ന കഥ പരസ്യം ചെയ്തിട്ടുണ്ട്. വെള്ളപ്പൊക്കത്തിൽ അകപ്പെട്ടുപോയ ഒരാൾ ഒഴുകിവന്ന ഒരു കുട്ടിയെ എടുത്തുകൊണ്ടു നടക്കുന്നു. കുറേക്കഴിഞ്ഞപ്പോഴാണ് അതു മൃതദേഹമാണെന്ന് അയാൾക്കു മനസ്സിലായത്. ഈ കഥ "ശോകോപഹതമായ മിഥ്യാമതി"യാൽ എന്നെ സ്പർശിക്കേണ്ടതാണ്. കാരണം രോഗാർത്തയായ എന്റെ മകളെയും കൈയിലെടുത്തു ഞാൻ ഡോക്ടറെ കാണാൻ വളരെ ദൂരം നടന്നു എന്നതുതന്നെ. ജീവനുണ്ടെന്നു വിചാരിച്ചു ഞാൻ കൊണ്ടുനടന്നതു വാസ്തവത്തിൽ മൃതദേഹമായിരുന്നു. കുട്ടി മരിച്ചുവെന്നു ഞാൻ അറിയുന്നതു ഡോക്ടർ പറയുമ്പോൾ മാത്രമാണ്. ഇങ്ങനെയൊരു അനുഭവമുണ്ടായിരുന്നിട്ടും ഗോവിന്ദനുണ്ണിയുടെ കഥ എന്നെ സ്പർശിച്ചില്ല. "മിഥ്യാമതി" ജനിപ്പിക്കാൻ പോലും അസമർത്ഥമായ കഥയ്ക്കു കലാമൂല്യമില്ലെന്നു പ്രത്യേകിച്ചു പറയേണ്ടതുണ്ടോ? വിലക്ഷണങ്ങളായ കുറെ വാക്യങ്ങൾ മാത്രമാണു ഗോവിന്ദനുണ്ണിയുടെ കഥ. അവഗണിക്കപ്പെടുന്ന വാർദ്ധക്യത്തിന്റെ കഥയാണ് ശ്രീ. എൻ. രാധാകൃഷ്ണന്റെ "അന്ധകാരത്തിൽ" (മലയാളരാജ്യം ലക്കം 1). തന്റെ കൊച്ചുമകളുടെ വിവാഹം നടക്കുന്നതു പോലും ഒരു വൃദ്ധൻ അറിയുന്നില്ല. അയാൾ ദുഃഖത്തോടെ തകർന്നുവീഴുമ്പോൾ ചെറുകഥയുടെ ദീർഘതകൊണ്ടുണ്ടായ വൈരസ്യത്തോടെ അനുവാചകനും തളർന്നു വീഴുന്നു. കാലത്തുതൊട്ട് ഉച്ചവരെ നടന്നിട്ടും ഒരാളിനെപ്പോലും കിട്ടാത്ത ക്ഷുരകൻ, അയാളോടു ദയ തോന്നുന്ന ഒരു യുവാവ്, സുന്ദരിയായ പെൺകുട്ടി—ഈ മൂന്നു പേരെയും പ്രഗല്ഭമായി അവതരിപ്പിച്ചു ജീവിതത്തിന്റെ മൂന്നു മുഖങ്ങളെ കാണിച്ചുതരുന്നു ശ്രീ. പെരുവെമ്പ്, (കേരളശബ്ദം-ലക്കം 46) കഥകൾക്കും കഥാപഠനങ്ങൾക്കും വേണ്ടി മാത്രം പരസ്യപ്പെടുത്തുന്ന ഒരു മാസികയാണു നദി, സേതു, ഇ. വാസു, കെ. എൽ. മോഹനവർമ്മ, പി. ആർ. നാഥൻ, ജി. എൻ. പണിക്കർ, മനത്തന ശ്രീനിവാസ്, കെ. എൽ. ശ്രീകൃഷ്ണദാസ് എന്നിവർ അതിൽ കഥകളെഴുതിയിരിക്കുന്നു. കെ. എസ്. നാരായണപിള്ളയും ജെ. ആർ. പ്രസാദും, ലോഹിതാക്ഷനും, എം. എം. ബഷീറും സി. ആർ. റോസും അതിൽ ലേഖനങ്ങൾ എഴുതിയിരിക്കുന്നു. സ്ഥലത്തിന്റെ പരിമിതികൊണ്ട് അവയുടെ വിമർശനം ഇനിയൊരവസരത്തിലാകാമെന്നു വിചാരിക്കുകയാണ്. നിരൂപണത്തിലെ അശുദ്ധഭാവം സ്വാതന്ത്ര്യത്തിനു തടസ്സമാണ്. ഒരിക്കൽ എറാണാകുളത്തെ പാർക്കിൽവച്ചു ഞാൻ ചങ്ങമ്പുഴയെ കണ്ടപ്പോൾ അദ്ദേഹത്തിന്റെ ഒരു കവിത തീരെക്കൊള്ളുകയില്ലെന്നു ഞാൻ പറഞ്ഞു. കറുത്ത ഫ്രെയിമുള്ള കണ്ണാടിയുടെ മുകളിലൂടെ എന്നെ തെല്ലുനേരം നോക്കിക്കൊണ്ട് ആ അനുഗ്രഹീതനായ കവി പൊട്ടിച്ചിരിച്ചു. പരിഹസിച്ച രീതിയിലുള്ള ചിരിയല്ല. നിരൂപണം ശരിയാണെന്ന മട്ടിലുള്ള ചിരി. ഈ നിഷ്കളങ്കത നമ്മുടെ എല്ലാ സാഹിത്യകാരന്മാർക്കും ഉണ്ടായെങ്കിൽ!

അജ്ഞതയുടെ അന്ധകാരത്തിൽ നിന്നു നമ്മെ അറിവിന്റെ പ്രകാശത്തിലേക്കു നയിച്ചത് ശാസ്ത്രമാണെന്നു ഞാൻ പറയുമ്പോൾ ഒരു പുതിയ കാര്യം പറഞ്ഞു എന്ന മട്ട് എനിക്കില്ല. ശ്രീ. സെബാസ്റ്റ്യൻ പുതുവീട്ട് ശാസ്ത്രത്തിന്റെ "ഉൽപത്തിവികാസങ്ങളെ"ക്കുറിച്ച് ചിന്തിക്കുന്നു. ആദരണീയമായ കൃത്യമാണ് അദ്ദേഹത്തിന്റേത് (മലയാളനാട് ലക്കം 7). അന്തരിച്ചുപോയ ഉജ്ജ്വലപ്രതിഭാശാലി ശ്രീ. എൻ. ഗോപാലപിള്ളയുടെ ഒരു ഗുണം അസൂയാരാഹിത്യമായിരുന്നു. ഏതു നിസ്സാരനിലുമുള്ള കഴിവ് അദ്ദേഹം കണ്ടുപിടിക്കും. അതിനെ വളർത്താൻ വേണ്ടി അദ്ദേഹം എല്ലാ സഹായങ്ങളും ചെയ്യും. ആരു് എന്തും ഏതു പത്രത്തിലുമെഴുതട്ടെ. അദ്ദേഹമതുവായിക്കും. എഴുതിയ ആളിനെ കാണുമ്പോൾ ആ ലേഖനത്തെക്കുറിച്ചോ കഥയെക്കുറിച്ചോ അഭിപ്രായം പറയും. മനുഷ്യന്റെ കഴിവിനെ എൻ. ഗോപാലപിള്ളയെപ്പോലെ മാനിക്കുന്ന മറ്റൊരു വ്യക്തിയുണ്ട്. അദ്ദേഹമാണ് ശ്രീ. കെ. ബാലകൃഷ്ണൻ. 'മലയാളനാട്' വാരികയുടെ അധിപരായ ശ്രീ. എസ്. കെ. നായരുടെ വൈദഗ്ധ്യത്തെ ബാലകൃഷ്ണൻ കണ്ടറിയുന്നു. " ഈ ആഴ്ചയിലെ പ്രധാന മനുഷ്യനായി എസ്. കെ. നായരെ ബാലകൃഷ്ണൻ അവതരിപ്പിക്കുന്നു, ഉചിതമാണ് ഈ കൃത്യം. ഞാൻ പതിവായി എഴുതുന്നത് 'മലയാളനാട്ടി'ലാണ്. അല്ലെങ്കിൽ ഞാൻ ഇതിന്റെ ഉചിതജ്ഞതയെക്കുറിച്ചു കൂടുതൽ പറയുമായിരുന്നു. എങ്കിലും ഒരു വാക്കുകൂടി, തനിച്ചു നില്ക്കാവുന്ന ഏതിനെയും സൃഷ്ടിക്കാൻപോന്ന വൈഭവമുള്ളയാൾ ആദരണീയനായിരിക്കും. 'മലയാളനാട്' തനിയേനില്ക്കുന്ന വാരികയാണ്. പ്രശസ്ത നിരൂപകനായ ശ്രീ. എസ്. ഗുപ്തൻനായരേക്കുറിച്ച് ശ്രീ. ആർ. രാജപ്പൻനായർ കുങ്കുമം വാരികയിലെഴുതിയ ലേഖനം ആ നിരൂപകന്റെ ജീവിതത്തിലെ പ്രധാനപ്പെട്ട സംഭവങ്ങളെ അനതിവിസ്തരമായി ആവിഷ്കരിക്കുന്നു. ഭയങ്കരങ്ങളായ കുറ്റങ്ങൾ ബഹുജനശ്രദ്ധയെ ആകർഷിക്കുന്നു. വിശ്വവിഖ്യാതങ്ങളായ കലാസൃഷ്ടികൾ. രാഷ്ട്രാന്തരീയ പ്രശസ്തിയാർജ്ജിച്ച കലാകാരന്മാർ—ഇങ്ങനെയുള്ള വിഷയങ്ങൾ ആർക്കും വേണ്ട. ഒരു വാരികയിലും ഇത്തരം ലേഖനങ്ങളില്ല. ഇവയുടെ ഇല്ലായ്മ ഭയങ്കര കുറ്റമാണ്. എന്നിട്ടും ബഹുജനം അതിൽ ശ്രദ്ധിക്കുന്നില്ല.

തിരുവനന്തപുരത്ത് പണ്ട് 'ജഡ്ക' എന്നുവിളിക്കുന്ന കുതിരവണ്ടികൾ ധാരാളമുണ്ടായിരുന്നു. ഇപ്പോൾ അത്തരം വണ്ടികൾ കാണാനേയില്ല. എങ്കിലും ഇതാ ഒരെണ്ണം തെരുവിലൂടെ പോകുന്നു. റോഡിന്റെ രണ്ടുവശവും കാണാതിരിക്കാൻവേണ്ടി കുതിരയുടെ കണ്ണുകളുടെ രണ്ടുഭാഗത്തുമായി മറവുണ്ടാക്കിയിരിക്കുന്നു. ലയാത്മകമായി കുതിര ഓടുന്നുണ്ട്. കഴിവുള്ള കവിയായ ശ്രീ. ചാത്തനാത്ത് അച്യുതനുണ്ണിയുടെ 'വിലയം' എന്ന കവിതയെക്കുറിച്ച് എഴുതാൻ തുടങ്ങുന്ന ഈ അവസരത്തിലാണ് ഈ അശ്വഗത (മാതൃഭൂമി) സംസ്കൃതഭാഷയിലെ എല്ലാ വാക്കുകളേയും ഒരേസമയം തന്നെ കാണാതിരിക്കാൻ വേണ്ടി ആരെങ്കിലും അദ്ദേഹത്തിന്റെ കണ്ണുകളുടെ ഓരോ വശത്തും ഓരോ മറവ് ഉണ്ടാക്കിയെങ്കിൽ എത്ര നന്നായിരുന്നേനെ. അശ്വധാവനത്തിന് ലയമുണ്ട്. അച്യുതനുണ്ണിയുടെ കവിതയിൽ അതുമില്ല. ശ്രീ. സുകുമാർ അണ്ടലൂരിന്റെ "കോളേജിൽ," എന്ന കവിതയ്ക്ക് (മാതൃഭൂമി) കലയുടെ വിശുദ്ധിയില്ല. പ്രജ്ഞയുടെ ആധിപത്യത്തെ വകവച്ചുകൊടുക്കുന്ന കവിയാണ് ശ്രീ. മേലൂർ ദാമോദരൻ എന്ന് "മൃത്യോർമാ" തെളിയിക്കുന്നു (മാതൃഭൂമി). സൗന്ദര്യത്തിന്റെ ആധിപത്യത്തെ മാത്രമേ അനുവാചകർ വകവെച്ചുകൊടുക്കുന്നുള്ളുവെന്ന് നമ്മുടെ കവികൾ അറിയണം. ജനയുഗം വാരികയിൽ 'കവിയും കച്ചവടക്കാരനും' എന്ന കവിതയെഴുതിയ ശ്രീ. ടി. വി. ഗോപാലകൃഷ്ണന്റെ കവികർമ്മത്തെ കുറ്റം പറയാൻ എനിക്കു പേടിയുണ്ട്. "നിരൂപണങ്ങളിലൂടെൻ കവിതകൾ നിന്ദിക്കുന്നൊരു ബഹുമാന്യ"നെ അദ്ദേഹം നിന്ദിക്കുന്നു. എന്നാലും സത്യം പറയട്ടെ. ഗോപാലകൃഷ്ണന്റെ ഹാസ്യകവിതയിൽ ഹാസ്യമില്ല. കവിതയ്ക്ക് അർഹിക്കുന്ന പ്രാധാന്യം കൊടുക്കുന്ന 'മലയാളരാജ്യം' ഈ പ്രാവശ്യം അതിനെ നിഷ്കാസനം ചെയ്തിട്ട് ശ്രീ. പുതുശ്ശേരി രാമചന്ദ്രൻ പ്രകാശിപ്പിക്കുന്ന കണ്ണശ്ശരാമായണത്തിന്റെ ഒരു ഭാഗംകൊണ്ടു തൃപ്തിപ്പെട്ടിരിക്കുന്നു. ഭാവനയുടെയും സ്വപ്നത്തിന്റെയും മണ്ഡലത്തിൽ വിഹരിക്കുന്ന കവിതകൾ കിട്ടാനില്ലെങ്കിൽ കണ്ണശ്ശരാമായണം മാത്രംമതി. അതുകൊണ്ട് "മലയാളരാജ്യ"ത്തെ ഞാൻ കുറ്റപ്പെടുത്തുന്നില്ല.


ജോർജ്ജ് ബൈറൺ

ഇംഗ്ലീഷ് കവിയായ ബൈറണിനു ദിവസവും അനവധി പ്രേമലേഖനങ്ങൾ കിട്ടുമായിരുന്നു. അദ്ദേഹം അവയ്ക്കു മറുപടി അയച്ചിരുന്നില്ല. മഹാന്മാർ അങ്ങനെയാണ്, സൗന്ദര്യത്തെയാണ്—ആധ്യാത്മിക സൗന്ദര്യത്തെയാണ്—അവർ ഉപാസിക്കുക. അവർക്ക് പ്രേമലേഖനങ്ങൾക്കു മറുപടി എഴുതാൻ സമയമില്ല. നമ്മുടെ 'ഛോട്ടാ' കലാകാരന്മാർ തങ്ങൾക്കു കിട്ടുന്ന പ്രേമലേഖനങ്ങൾക്കു മറുപടി നല്കുന്നുവെന്നു മാത്രമല്ല അവ അയയ്ക്കുന്ന ബുദ്ധിശൂന്യകളായ പെൺകുട്ടികളെ എവിടെവച്ച് കാണാൻ കഴിയും എന്ന് എഴുതിച്ചോദിക്കുകയും ചെയ്യുന്നു. ആധ്യാത്മിക സൗന്ദര്യത്തിന്റെ ഉപാസന ഉദാത്തമായ പ്രക്രിയയാണ്. അതിൽ മുഴുകിയിരിക്കുന്നവർ നിരൂപണത്തെയോ വിമർശനത്തെയോ ഇഷ്ടപ്പെടുന്നില്ല. ഭയപ്പെടുന്നില്ല. ആരാധന എന്ന പ്രേമലേഖനം അവർക്കുവേണ്ട. നമ്മുടെ കലാകാരന്മാർ സൗന്ദര്യത്തെ ഉപാസിക്കുന്നവരായി ഭവിക്കട്ടെ. അപ്പോൾ പ്രജ്ഞാപരത്വം സാഹിത്യത്തിൽ നിന്ന് പലായനം ചെയ്യും. ദുർഗ്രഹത ഓടിയൊളിക്കും. വസന്തകാലത്തിലെ പ്രഭാതം പോലെ ജീവിതവും കലയും പ്രകാശപൂർണ്ണമാകും.

□

## എം. കൃഷ്ണൻ നായർ

തിരുവനന്തപുരത്ത് വി. കെ. മാധവൻ പിള്ളയുടെയും ശാരദാമ്മയുടെയും മകനായി 1923 മാർച്ച് 3-ന ശ്രീ എം. കൃഷ്ണൻ നായർ ജനിച്ചു. സ്കൂൾ വിദ്യാഭ്യാസത്തിന ശേഷം തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജിൽ നിന്ന് മലയാളത്തിൽ ബിരുദാനന്തര ബിരുദം നേടി. പഠനത്തിന ശേഷം മലയാള സാഹിത്യാധ്യാപകനായി അദ്ദേഹം പല കലാലയങ്ങളിലും സേവനം അനുഷ്ഠിച്ചു. എറണാകുളം മഹാരാജാസ് കോളജിൽ നിന്ന മലയാള വിഭാഗം തലവനായി വിരമിച്ചു.

## സാഹിത്യവാരഫലം



36 വർഷത്തോളം തുടർച്ചയായി അദ്ദേഹം എഴുതിയ (1969 മുതൽ മരണത്തിന ഒരാഴ്ച്ച മുൻപു വരെ) സാഹിത്യവാരഫലം ഒരുപക്ഷേ ലോകത്തിലെ തന്നെ ഏറ്റവും കൂടുതൽ കാലം പ്രസിദ്ധീകരിച്ച സാഹിത്യ പംക്തി ആയിരിക്കും. മലയാളനാട് വാരികയിലാണ് അദ്ദേഹം തന്റെ പംക്തി എഴുതിത്തുടങ്ങിയത്. മലയാളനാട് നിന്നുപോയതിന ശേഷം കലാകൗമുദി ആഴ്ചപ്പതിപ്പിലും അതിന ശേഷം സമകാലിക മലയാളം വാരികയിലും സാഹിത്യ വാരഫലം പ്രസിദ്ധീകരിച്ചു. ലോകസാഹിത്യത്തിൽ അഗാധമായ അറിവുണ്ടായിരുന്ന അദ്ദേഹം തെക്കേ അമേരിക്ക മുതൽ യൂറോപ്പ് വരെയും, ആഫ്രിക്ക മുതൽ ജപ്പാൻ വരെയുമുള്ള എഴുത്തുകാരെ കേരളത്തിലെ വായനക്കാർക്ക പരിചയപ്പെടുത്തി. പാവ്ലോ നെരൂദ, മാർക്വേസ്, തോമസ് മാൻ, യസുനാരി കവബാത്ത തുടങ്ങിയ വിശ്വസാഹിത്യകാരന്മാരെ മലയാളികളുടെ വായനാമേശയിൽ എത്തിക്കുന്നതിൽ കൃഷ്ണൻ നായരുടെ പങ്ക ചെറുതല്ല.

സൗമ്യസ്വഭാവിയും ശാന്തനും ആതിഥ്യമര്യാദക്കാരനുമായിരുന്ന കൃഷ്ണൻ നായർ സാഹിത്യ വിമർശനത്തിൽ കർശനമായ മാനദണ്ഡങ്ങൾ അവലംബിച്ചു. രചിതാവിന്റെ പേരും പ്രശസ്തിയും അദ്ദേഹത്തിന് പ്രശ്നമായിരുന്നില്ല. കലാപരമായി ഔന്നത്യമുള്ള രചനകൾ മാത്രമാണ് സാഹിത്യമെന്നും മറ്റെല്ലാം വ്യർത്ഥവ്യായാമങ്ങളാണെന്നും അദ്ദേഹം ഉറച്ചു വിശ്വസിച്ചു. സ്വന്തം ലേഖനങ്ങളെപ്പോലും 'സാഹിത്യ പത്രപ്രവർത്തനത്തിന്റെയും ഏഷണിയുടെയും ഒരു അവിയൽ' എന്ന വിശേഷിപ്പിച്ച അദ്ദേഹം അനുബന്ധമായി, 'അതുകൊണ്ടാണല്ലൊ, ചുമട്ടുതൊഴിലാളികൾവരെയും 35 വർഷമായി സാഹിത്യ വാരഫലം വായിക്കുന്നത്' എന്നും കൂട്ടിച്ചേർത്തു. രസകരമായ രചനാശൈലിയും കറിക്ക കൊള്ളുന്ന നർമവും മലയാളികളുടെ ജീവിത ശൈലിയെക്കുറിച്ചുള്ള നിശിതവും ഹാസ്യാത്മകവുമായ നിരീക്ഷണങ്ങളും സാഹിത്യ വാരഫലത്തെ വായനക്കാർക്ക പ്രിയങ്കരമാക്കി.




1995 ജൂൺ 25-ന് കലാകൗമുദി പ്രസിദ്ധീകരിച്ച കത്ത്.

അതിഗഹനമായ വായനയുടെ ഉടമയായിരുന്ന കൃഷ്ണൻ നായർ. ഓട്ടോറിക്ഷാ ഡ്രൈവർമാർ മുതൽ കോളേജ് പ്രൊഫസർമാർ വരെയും നവകവികൾ മുതൽ വിദ്യാർത്ഥികൾ വരെയും സാഹിത്യവാരഫലത്തിന്റെ പുതിയ ലക്കങ്ങൾക്കുവേണ്ടി കാത്തിരുന്നു. മലയാളസാഹിത്യത്തിൽ മൗലികതയുള്ള എഴുത്തുകാർ ഇല്ലെന്നും ടോൾസ്റ്റോയിയും തോമസ് മാനുമായി താരതമ്യപ്പെടുത്തുമ്പോൾ മലയാള സാഹിത്യകാരന്മാർ ബഹുദൂരം സഞ്ചരിക്കേണ്ടിയിരിക്കുന്നു എന്ന് അദ്ദേഹം വിശ്വസിച്ചു.

തിരുവനന്തപുരത്തെ സായാഹ്ന നടത്തക്കാർക്ക് പരിചിതനായിരുന്നു കൃഷ്ണൻ നായർ. ഇന്ത്യൻ കോഫി ഹൌസിലെ പതിവുകാരനായിരുന്ന അദ്ദേഹം തിരുവനന്തപുരത്തെ മോഡേൺ ബുക്ക് സെന്ററിൽ സ്ഥിരം സന്ദർശകനും ഉപയുക്താവുമായിരുന്നു. സാഹിത്യരംഗത്തെ സേവനങ്ങൾക്ക് അദ്ദേഹത്തിന ജി. കെ. ഗോയെങ്ക പുരസ്കാരം ലഭിച്ചു. കേരള യൂണിവേഴ്സിറ്റി ലൈബ്രറി അദ്ദേഹത്തിന്റെ രചനകൾക്കായി ഒരു പ്രദർശനം നടത്തി. അദ്ദേഹത്തിന്റെ ആദ്യ കാല ഉപന്യാസങ്ങളായ 'സ്വപ്നമണ്ഡലം' (1976), സൗന്ദര്യത്തിന്റെ സന്നിധാനത്തിൽ (1977), ചിത്രശലഭങ്ങൾ പറക്കുന്നു (1979), സാഹിത്യ വാരഫലത്തിന്റെ ആദ്യ പ്രതികൾ തുടങ്ങിയവ ഈ പ്രദർശനത്തിൽ ഉൾക്കൊള്ളിച്ചിരുന്നു.

ഫെബ്രുവരി 23, 2006-ൽ തിരുവനന്തപുരത്തെ ഒരു സ്വകാര്യ ആശുപത്രിയിൽ കൃഷ്ണൻ നായർ അന്തരിച്ചു. ന്യുമോണിയയും ഹൃദയത്തിലെ രക്തതടസ്സവുമായിരുന്നു മരണ കാരണം.

(ഈ ജീവചരിത്രക്കുറിപ്പിനും വാരഫലത്തിലെ ചിത്രങ്ങൾക്കും വിക്കിപ്പീഡിയയോട് കടപ്പാട്.)

# പിൻകുറിപ്പ്

- മുപ്പതു മുതൽ നാല്പതു മിനിട്ടിനകം വായിച്ചു തീർക്കാവുന്ന ഉള്ളടക്കമാണ് സായാഹ്ന പുറത്തിറക്കുന്ന ഈ ഫോൺ പിഡിഎഫുകളിൽ ഉള്ളത്. ഇതു വായിക്കുവാനായി ഒരിക്കലും ഒരു കമ്പ്യൂട്ടറോ ഡെസ്ക്ടോപ് ആപ്ലിക്കേഷനുകളൊ ആവശ്യമില്ല.
- ആധുനിക മനുഷ്യന്റെ സന്തതസഹചാരിയായ സ്മാർട്ട് ഫോണുകളുടെ സ്ക്രീനിൽ തന്നെ വായിക്കുവാൻ തക്ക രീതിയിലാണു ഈ പിഡിഎഫുകൾ വിന്യസിച്ചിരിക്കുന്നത്. ഫോണിന്റെ വീതിക്കു നിജപ്പെടുത്തിയ രീതിയിലാണ് മാർജിനുകൾ ചിട്ടപ്പെടുത്തിയിരിക്കുന്നത്.
- പിഡിഎഫ് പ്രമാണങ്ങൾ വായിക്കുവാനുള്ള പ്രയോഗങ്ങൾ എല്ലാതരം സ്മാർട്ട്ഫോണുകളിലും ഇന്നു ലഭ്യമാണ്. എന്നിരിക്കിലും സൗജന്യമായി കിട്ടുന്ന അഡോബി അക്രോബാറ്റ് റീഡർ ആണ് ഇവയിൽ ഏറ്റവും മുന്തിയത്. അതുകൊണ്ട് അഡോബി റീഡർ ഇൻസ്റ്റാൾ ചെയ്യുകയും അതിൽ ഈ ഫോൺ പിഡിഎഫുകൾ വായിക്കുകയും ചെയ്യുക.
- സ്വതന്ത്രപ്രസാധനം ആഗ്രഹിക്കുന്ന/ഇഷ്ടപ്പെടുന്ന ആർക്കുവേണമെങ്കിലും സായാഹ്നയിലൂടെ സ്വന്തം കൃതികൾ പ്രസാധനം ചെയ്യാവുന്നതാണ്. 30 മുതൽ 60 മിനിട്ടുകൾക്കകം വായിച്ചുതീർക്കാവുന്ന ഉള്ളടക്കം – കഥകൾ, അനുഭവക്കുറിപ്പുകൾ, ലേഖനങ്ങൾ, അഭിമുഖങ്ങൾ, സിനിമാനിരൂപണങ്ങൾ, കവിതകൾ – എന്നു തുടങ്ങി എന്തുവേണമെങ്കിലും അയയ്ക്കാവുന്നതാണ്. അയയ്ക്കേണ്ട വിലാസം: <info@sayahna.org>.
- പ്രതികരണങ്ങൾ <info@sayahna.org> എന്ന ഇമെയിലിലേയ്ക്കോ, ഈ വെബ് പേജിൽ കമന്റുകളായോ ചേർക്കുക. നിർദ്ദേശങ്ങളും വിമർശനങ്ങളും എപ്പോഴും സ്വീകാര്യമാണ്. അവ സായാഹ്നപ്രവർത്തകർക്ക് കൂടുതൽ ഉത്തേജനം നൽകുന്നതാണ്.

സായാഹ്ന ഫൗണ്ടേഷൻ, ജഗതി, തിരുവനന്തപുരം 695014